86

# വനം
# വെള്ളം
# വൈദ്യുതി

വന - ഊർജ - വികസന ജാഥ

സെപ്റ്റംബർ 1-14, 1986.



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

മലയാളം

വനം — വെള്ളം — വൈദ്യുതി

കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

അച്ചടി

സന്ധ്യാ പ്രിൻേറഴ്സ്, തിരുവനന്തപുരം

പ്രസാധനം

കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

വില—അൻപതു പൈസ

KSSP PAM/86 D/8 1/3000

# വനം. വെള്ളം. വൈദ്യുതി.

കാലവർഷം പിഴച്ചപ്പോൾ വരൾച്ചയും പവർകട്ടും. കാലവർഷം തെല്ലൊന്നു ശക്തിപ്പെട്ടപ്പോൾ മണ്ണിടിയലും ഉരുൾപൊട്ടലും വെള്ളപ്പൊക്കവും. കാലവർഷം വീണ്ടും ക്ഷീണിച്ചപ്പോൾ വീണ്ടും പവർകട്ടിന്റെ ഭീഷണി. വിളനഷ്ടം. ആളപായം. തൊഴിലില്ലായ്മ.

കാലവർഷം എല്ലാക്കൊല്ലവും ഒരുപോലെയായിരുന്നില്ല. ഇക്കൊല്ലത്തേക്കാൾ വളരെ മഴ കുറഞ്ഞ കൊല്ലങ്ങളുണ്ടായിട്ടുണ്ട്. അതുപോലെ ഇക്കൊല്ലത്തേക്കാൾ കൂടുതൽ തീവ്രമായ മഴപെയ്ത കൊല്ലങ്ങളുണ്ടായിട്ടുണ്ട്. എന്നാൽ ഇത്രയും കെടുതികൾ—മണ്ണിടിയലും വെള്ളപ്പൊക്കവും ഒക്കെ ഇതിനു മുമ്പുണ്ടാകാറില്ല. അതുപോലെ കാലവർഷം താമസിച്ചാൽ ഇത്ര വലിയ വരൾച്ചയും ഉണ്ടാകാറില്ല. കഴിഞ്ഞ കാൽ നൂററാണ്ടുകാലത്തെ അനുഭവം വച്ചു നോക്കുമ്പോൾ ഒരു കാര്യം തെളിഞ്ഞുവരുന്നതു കാണാം. മഴയിലുള്ള ഏററക്കുറച്ചിലുകളുടെ ഫലമായി ഉണ്ടാകുന്ന മണ്ണിടിയൽ വെള്ളപ്പൊക്കം വരൾച്ച എന്നിവയുടെ തീക്ഷ്ണത കൂടിക്കൂടി വരുകയാണ്.

എന്താണിതിനു കാരണം? ഒററവാക്കിൽ ഉത്തരം പറയാം: വനനശീകരണം. സഹ്യാദ്രിയിൽ പെയ്യുന്ന മഴ, അവിടെ നല്ല കാടുണ്ടായിരുന്ന പണ്ടുകാലത്ത്, പെട്ടെന്ന് കുത്തിയൊലിച്ച് പുഴകളിലേക്ക് വരുമായിരുന്നില്ല. അത് ഭൂമിയിലേക്ക് ഊഴ്ന്നിറങ്ങി പിന്നെ സാവകാശം ഉറവകളായി പുറത്തു വരുകയാണ്. പതിവ്. നല്ല കാടുള്ള പ്രദേശങ്ങളിലെ, ഉദാഹരണത്തിന് കുന്തിപ്പുഴയിലെ, ജലവിതാനം വർഷകാലത്തും വേനൽകാലത്തും ഒരേപോലെയായിരിക്കും. പെരുമഴ പെയ്താലും നദിയിൽ വെള്ളം പെരുകില്ല.

വനനശീകരണം നടന്നിടത്തെല്ലാം ഈ അവസ്ഥ മാറി. കഴിഞ്ഞ ഏതാനും കൊല്ലങ്ങളിൽ മഴക്കാലമായാൽ ഇടുക്കിയിലും വയ

നാട്ടിലും മണ്ണിടിഞ്ഞും ഉരുൾപൊട്ടിയും ഒട്ടേറെ നാശങ്ങളുണ്ടാകാറുണ്ട്. വെള്ളപ്പൊക്ക കെടുതികളും കൂടുതൽ തീവ്രമായിരിക്കുകയാണ്. അയ്യൻ കോവിലിലും പമ്പ, മണിമല, മീനച്ചൽആറുകളിലെല്ലാം കാട്ടിൽ രണ്ടു കനത്ത മഴ പെയ്താൽ വെള്ളം പെരുകും. എല്ലാം കൂടി കുട്ടനാട്ടിൽ എത്തും. വെള്ളപ്പൊക്കമാകും. അതു തടയാൻ കാട്ടിൽ മരം ഉണ്ടാക്കുകയേ നിവൃത്തിയുള്ളു. മററ് മാർഗ്ഗങ്ങളില്ല.

എന്നാൽ സർക്കാരിൻെറ അറിവോടെയും അറിയാതെയും വനം കൊള്ള നിർബാധം നടക്കുന്നു. പ്രാദേശികമായി ഇതിനെ ചോദ്യം ചെയ്യാൻ പററുന്നില്ല. പല കാരണങ്ങൾ കൊണ്ട്. ഒന്നാമതായി ഏതാണ് പെർമിറേറാടുകൂടി ചെയ്യുന്നത്, ഏതാണ് അല്ലാത്തത് എന്ന് തിരിച്ചറിയാൻ വിഷമം. രണ്ടാമതായി പ്രാദേശികമായി തൊഴിലില്ലായ്മക്ക് പരിഹാരമാകുന്നതിനാൽ ഇതിനെ എതിർക്കാൻ പററാതെ വരുന്നു. മൂന്നാമതായി പശ്ചിമഘട്ടത്തിലെ കാടുകൾ നശിച്ചതുകൊണ്ട് തങ്ങളുടെ കൃഷിക്ക് നാശം വരുമെന്ന്, വെള്ളപ്പൊക്കവും വറുതിയും വർധിക്കുമെന്ന്, വൈദ്യുതി ഉൽപാദനം തകരാറിലാകുമെന്ന് സ്വയമേവ വ്യക്തമാകുന്ന ഒരു കാര്യമല്ല. പഠിക്കുകതന്നെ വേണം. എന്നാൽ 'ആസ്ഥാന ശാസ്ത്രജ്ഞൻമാർ' സൈലൻറ്വാലി വിവാദക്കാലത്ത് ചെയ്തത് എന്താണ്? കാടും മഴയും തമ്മിൽ ബന്ധമില്ല. (കടലിൽ മഴ പെയ്യുന്നില്ലേ ?) വെട്ടിയിട്ട വനങ്ങൾ വീണ്ടും വനമായി വളരും. വനം വെട്ടുകയെന്നത് സാമൂഹ്യപുരോഗതിക്ക് ആവശ്യമാണ്....എന്നും മററും പഠിപ്പിക്കുക. ഫലമെന്തായി? ഇടുക്കിയും വയനാടും വേനൽക്കാലത്ത് വെള്ളമില്ലാതെ വലയുന്നു. കൊല്ലത്തിൽ 365 ദിവസവും തെളിനീർ നൽകിയിരുന്ന ഉറവകൾ എന്നേ വററിപ്പോയി, മണ്ണൊലിച്ച് റിസർവോയറുകൾ തൂരുന്നു. നാട്ടിൽ വെള്ളപ്പൊക്കവും വരൾച്ചയും തീക്ഷ്ണമാകുന്നു......... ഇതുകൊണ്ടെല്ലാമുണ്ടാകുന്ന ദോഷങ്ങളെ രൂപ, പൈസയുടെ ശീലിൽ ആക്കാൻ ഒന്നു ശ്രമിച്ചു നോക്കാം.

## കാടിൻെറ സാമ്പത്തികം

ജലസംഭരണം, കാലാവസ്ഥാനിയന്ത്രണം. മണ്ണുസംരക്ഷണം, സസ്യ, ജന്തു ജാതികളുടെ ഉറവിടം എന്നിവയൊക്കെയാണ് കാടുകൊണ്ടുള്ള പരോക്ഷ ഉപയോഗങ്ങളിൽ ചിലത്. ഇതിനെ ഒന്ന് പണത്തിൻെറ കണക്കിലാക്കിനോക്കാം.

## ജലസംഭരണം

ഒരു ഹെക്ടാർ കാടിന് 30 000 ഘനമീററർവരെ മഴവെള്ളം സംഭരിച്ചുവെക്കാനും ക്രമേണയായി വിട്ടുകൊടുക്കാനും കഴിയുമെന്ന് പല പഠനങ്ങളിൽ നിന്നുമായി തെളിഞ്ഞിട്ടുണ്ട്. കാടില്ലെങ്കിൽ ഇത് നടക്കില്ല. ഒരു ഹെക്ടാർ സ്ഥലം കൃഷിചെയ്യാൻ (എല്ലാതരം വിളകളുടെയും) ശരാശരി ഏതാണ്ട് 3 000 ഘനമീററർ വെള്ളമാണ് വേണ്ടത്. അപ്പോൾ ഒരു ഹെക്ടാർ കാടിൽ സംഭരിക്കപ്പെടുന്ന വെള്ളം കൊണ്ട് 10 ഹെക്ടാർ സ്ഥലത്തെ കൃഷി നടത്താം. ഇത് 'മാക്സിമ'മാണ്. പ്രയോഗത്തിൽ ഇതിന്റെ പകുതിയോ, കുറഞ്ഞത് മൂന്നിലൊന്നോ സാക്ഷാത്കരിക്കാവുന്നതായിരിക്കും. അതായത് ഒരു ഹെക്ടാർ കാട് 3-4 ഹെക്ടാർ കൃഷിഭൂമി നിലനിർത്തുന്നു—അതായത് ചുരുങ്ങിയത് 300-350 തൊഴിൽദിനങ്ങളെങ്കിലും സൃഷ്ടിക്കുന്നു; ദേശീയോൽപന്നത്തിൽ 12000-13000 രൂപയുടെ വർധനവുണ്ടാക്കുന്നു. അതായത്

ഒരു ച. കി. മീ. കാട് =30,000—35,000 തൊഴിൽ ദിനങ്ങൾ
=12—13 ലക്ഷം രൂപയുടെ ദേശീയോൽപന്നം

നിർണായകമായ സന്ദർഭത്തിൽ, നവംബർ—ജനുവരിമാസക്കാലത്ത്, ആവശ്യമായ വെള്ളം ലഭ്യമാകുന്നതിന്റെ സാമ്പത്തികപ്രാധാന്യം ഇതിലും എത്രയോ കൂടുതലാണ്.

## മണ്ണൊലിപ്പ്

കാടില്ലാതായാൽ മണ്ണൊലിപ്പ് ശക്തിപ്പെടുന്നു. നദിയുടെ അടിത്തട്ടിലും പാടങ്ങളിലും മണ്ണിടിയുന്നു. ക്രമത്തിൽ നാട് കൃഷിക്കും അധിവാസത്തിനും യോഗ്യമല്ലാതായിത്തിരുന്നു. വെള്ളപ്പൊക്കവും ഉരുൾപൊട്ടലും കൂടുതൽ സാധാരണമായിത്തീരുന്നു. ഇവകൊണ്ടുണ്ടാകുന്ന നഷ്ടം കണക്കാക്കുക എളുപ്പമല്ല. എന്നാൽ ജലസംഭരണികൾ—ജലസേചനത്തിനുള്ളതും വൈദ്യുതോൽപാദനത്തിനുള്ളതും—മണ്ണടിഞ്ഞു തൂർന്നാലത്തെ നഷ്ടം കണക്കാക്കാം. ഉദാഹരണമായി ഇടുക്കി ജലസംഭരണി തൂരുന്നു എന്നുവെക്കുക. വേറൊരു സ്ഥലത്ത് അണകെട്ടി വെള്ളം സംഭരിച്ച് വൈദ്യുതി ഉണ്ടാക്കാൻ പററില്ല. നഷ്ടം നി

കത്താനാകില്ല പ്രതിവർഷം 200-250 കോടി യൂണിററ് വൈദ്യുതിയുടെ ഉൽപാദനം ഇതുമൂലം നഷ്ടപ്പെടുന്നു. അതിന്റെ ഫലമായി കാർഷിക-വ്യാവസായിക മേഖലകളിലെ ദേശീയോൽപാദനത്തിൽ പ്രതി വർഷ 400-450 കോടി രൂപയുടെ കുറവ് വരുന്നതാണ്. ഇടുക്കിയുടെ ആവാഹക്ഷേത്രമായ 650 ച. കി. മീ. കാടിന്റെ മൂന്നിലൊരു ഭാഗം നശിച്ചാൽ മുപ്പതോ നാൽപതോ കൊല്ലത്തിനുള്ളിൽ ഇത് സംഭവിക്കുന്നതാണ്. അതായത് ഒരു ച. കി. മീ. കാട് നശിച്ചാൽ പ്രതിവർഷം 2 കോടി രൂപയുടെ നഷ്ടം. ഒരു ഹെക്ടാർ കാട് നശിച്ചാൽ പ്രതിവർഷം 2 ലക്ഷം രൂപയുടെ നഷ്ടം. 4000-5000 തൊഴിൽ ദിനങ്ങളും നഷ്ടം. ജലസംഭരണികളുടെ ആവാഹക്ഷേത്രത്തിലെ കാടിന്റെ മൂല്യം അത്ര വലുതാണ് !

ഇനി ഒരു ജലസേചന പദ്ധതിയുടെ കാര്യമെടുക്കാം. ഭാരതപ്പുഴയിൽ ആറേഴ് പദ്ധതികളുണ്ട്. അവയിലെ റിസർവോയറുകളെല്ലാം മണ്ണടിഞ്ഞ് തൂർന്നെന്നും, ആവ്രാഹപ്രദേശം വരണ്ടെന്നും കരുതുക. എങ്കിൽ 40,000 ഹെക്ടാർ സ്ഥലത്തെ കാർഷികോൽപാദനം പകുതിയിലധികം കുറഞ്ഞുപോകും. ഇത് 30 ലക്ഷം തൊഴിൽദിനങ്ങളുടെ നഷ്ടത്തിനും ദേശീയോൽപാദനത്തിൽ ചുരുങ്ങിയത് 8 കോടി രൂപയുടെ നഷ്ടത്തിനും കാരണമാകുന്നു. അരിയുൽപാദനത്തിൽ 30 000 ടൺ കുറവുവരുന്നു. ഇത് ഇന്ന് സങ്കൽപമല്ല, യാഥാർഥ്യമായി മാറുകയാണ്. ഭാരതപ്പുഴയിലെ എല്ലാ ജലസംഭരണികളും തൂർന്നുകൊണ്ടിരിക്കയാണ്. അവയിൽനിന്നു കിട്ടുന്ന നനവെള്ളം ഡിസൈൻചെയ്തതിന്റെ മൂന്നിലൊന്നു പോലുമില്ല ഇന്ന്. ജലസംഭരണികളുടെ ആവാഹക്ഷേത്രത്തിലെ കാടിന്റെ പ്രാധാന്യം ചെറുതൊന്നുമല്ല. വനനശീകരണത്തിന്റെ ഫലമായി എല്ലാ ജലസംഭരണികളും നശിച്ചുകൊണ്ടിരിക്കയാണ്. നാട് അതി ഗുരുതരമായ ഒരു പ്രതിസന്ധിയിലേക്ക് നീങ്ങിക്കൊണ്ടിരിക്കയാണ്.

ചുരുക്കം ചിലർക്ക് അതിവേഗത്തിൽ പണമുണ്ടാക്കാനുള്ള വ്യഗ്രതയുടെയും, കാടിന്റെ നിർണായകപ്രാധാന്യം മനസിലാക്കാൻ കൂട്ടാക്കാത്ത ചിലരുടെ ബുദ്ധിശൂന്യതയുടെയും ഫലമായി, കേരളത്തിന്റെ സമ്പദ്‌വ്യവസ്ഥ ആകെ ഗുരുതരമായ ഒരവസ്ഥയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുകയാണ്.

സംഗതികൾ ഇങ്ങനെയെല്ലാമിരിക്കെയാണ് കേരളസർക്കാർ ലോക ബാങ്കിൽ നിന്ന് കടമെടുത്ത് 60 കോടി രൂപയുടെ ഒരു 'സാമൂഹ്യ വനവൽക്കരണ പദ്ധതി' ആരംഭിച്ചത്. കേരളത്തെ സംബന്ധിച്ച

ടത്തോളം കഴിവിനെതിരായ പ്രചാരണം നിർത്തിയാൽ മാത്രം മതി; കാട്ടു കൊള്ള തടഞ്ഞാൽ മാത്രം മതി സംഗതികൾ കുറെയൊക്കെ രക്ഷപ്പെടും. ഇതിനകം കാട്ടിൽ വരുത്തിവച്ച നാശങ്ങൾക്ക് കുറെ ചികിൽസയും വേണ്ടി വരും. എന്നാൽ ഇവർ ചെയ്തതെന്താണ്? നോക്കെത്താത്ത ദൂരങ്ങളിൽ തരിശുനിലങ്ങൾ വ്യാപിച്ചു കിടക്കുന്ന വടക്കേ ഇന്ത്യക്ക് വേണ്ടി ആസൂത്രണം ചെയ്ത ഒരു പരിപാടി അതേപടി ഇവിടെ ആവിഷ്ക്കരിക്കുക. നടപ്പാക്കാൻ പററില്ലെന്ന് അറിഞ്ഞുകൊണ്ടുതന്നെ ഉദ്ദേശശുദ്ധിയെപ്പററി സംശയം തോന്നാതെങ്ങനെ?

കഴിഞ്ഞ മൂന്നു നാലു കൊല്ലമായി സാമൂഹ്യവനവൽക്കരണ പരിപാടിയുമായി സഹകരിച്ചു പോന്ന പരിഷത്തിന് നിസ്സഹകരണവും എതിർപ്പും പരസ്യമായി പ്രഖ്യാപിക്കേണ്ടിവന്നു.

- 5 കൊല്ലം കൊണ്ട് 34 കോടി തൈകൾ വിതരണം ചെയ്യുമെന്നാണ് പദ്ധതി പറയുന്നത്. ഇത് സാധ്യമായതിൻെറ 5-6 മടങ്ങു വരും. പരിഷത്ത് ഇതിനായി ഒരു സർവേ നടത്തി ഒരു ഹെക്ടാറിൽ കുറവു കൈവശ ഭൂമിയുള്ള 37.3 ലക്ഷം വീട്ടുകാർക്കും കൂടി പരമാവധി വേണ്ടിവരുന്നത് 10 കോടി തൈകളാണ്. അതിൽ 6 കോടി തൈകളും ഫലവൃക്ഷങ്ങളുടേതാണ്.

- സോഷ്യൽ ഫോറസ്ററി പദ്ധതിയിൽ ഫലവൃക്ഷത്തൈകൾ നൽകുന്നില്ല. മാത്രമല്ല അവരുടെ വിദഗ്ദ്ധാഭിപ്രായപ്രകാരം വേപ്പും യൂക്കാലിയും ഒന്നാന്തരം കാലിത്തീററയാണുതാനും!

- പദ്ധതി ലാഭകരമാണ് എന്ന് കാണിക്കാൻ ഉണ്ടാക്കിയിട്ടുള്ള കണക്കുകളൊന്നും തന്നെ നിജസ്ഥിതിയുമായി പൊരുത്തപ്പെടുന്നവയല്ല.

- വനനശീകരണത്തിൻെറ ഉത്തരവാദിത്വം മുഴുവൻ വിറകു കൊണ്ടുവരുന്ന, കാട്ടിനടുത്ത് ജീവിക്കുന്ന സ്ത്രീകളുടെ മേൽചുമത്താനാണ് പദ്ധതി തയ്യാറാക്കിയവർ ശ്രമിച്ചത്. കടുത്ത അനീതിയാണത്.

സാമൂഹ്യ വനവൽക്കരണ പരിപാടിയിലെ തട്ടിപ്പിൻെറ വിവരങ്ങൾ ദിവസേന പുറത്തു വന്നുകൊണ്ടിരിക്കുകയാണ്. ഈ തട്ടിപ്പുകളെപ്പററി എത്രയോ മുമ്പുതന്നെ പരിഷത്ത് പറഞ്ഞിരുന്നു. നമ്മുടെ നാട്ടിൻെറ സമ്പദ് വ്യവസ്ഥക്കു നിർണായക പ്രാധാന്യമുള്ള

നദീതട പദ്ധതികളുടെ ആവാഹ ക്ഷേത്രത്തെ സംരക്ഷിക്കാൻ പണ മില്ല ! അവിടെ മൺസംരക്ഷണ നടപടികൾ എടുക്കാനും പുനൽ വനവൽക്കരണത്തിനും ഫണ്ടില്ല. പക്ഷേ മരം വെട്ടിന് ഒരു കുറവും ഇല്ലതാനും.

കേരളം അതിഗുരുതരമായ ഒരു ആപത്തിലേക്ക് നീങ്ങിക്കൊണ്ടി രിക്കുകയാണ്. നൂറുകണക്കിന് കോടിരൂപ ചെലവിട്ടു നിർമ്മിച്ച പദ്ധതികളെല്ലാം നശിക്കുമെന്നു മാത്രമല്ല. പദ്ധിതികൾ മുമ്പു ണ്ടായിരുന്നതിലും മോശമായ അവസ്ഥയിലേക്ക് എത്തുകയും ചെ യ്യും. പശ്ചിമഘട്ടത്തിലെ കാട് ഒരിക്കൽ നശിച്ചാൽ പിന്നെ വീണ്ടെ ടുക്കുക അതിപ്രയാസമാണ്. അതിനുമുമ്പു തന്നെ മണ്ണൊലിച്ചു പോയി മൊട്ടക്കുന്നുകളായി മാറും. നദികളിലെ അടിത്തട്ടുകൾ മണ്ണി ടിഞ്ഞ് ഉയർന്നു കൊണ്ടിരിക്കുന്നു. മലകളിൽ നിന്ന് കുത്തിയൊലി ച്ചു വരുന്ന വെള്ളം ഒലിച്ചു പോകാൻ വേണ്ട ആഴം ഇല്ലാത്തതിനാൽ കരകവിഞ്ഞ് ഒഴുകുന്നു പ്രളയം. പാടങ്ങളിൽ മണ്ണടിയുന്നു മോഹ ജ്ഞാദാരോ—ഹാരപ്പ തുടങ്ങിയ പ്രാചീന ഇന്ത്യൻ നാഗരികതകൾ അമ്പേ നശിച്ചത് ഇത്തരത്തിലുള്ള ഒരു പ്രക്രിയയുടെ ഫലമായാണ് എന്നാണ് പ്രാക് ചരിത്രകാരൻമാർ പറയുന്നത്.

ഇതുകൊണ്ടെല്ലാമാണ് പശ്ചിമഘട്ടത്തിലെ വനങ്ങളെകുറിച്ച്, പ്രത്യേകിച്ചും കച്ച്മെൻറ് ഏരിയയിലെ കാടുകളെ കുറിച്ച് പരിഷ ത്തിന് ഇത്ര ആശങ്ക. ജനങ്ങളുടെ ശ്രദ്ധ എത്രയും വേഗം ഇതിലേ ക്ക് തിരിയേണ്ടതാണെന്ന് ഞങ്ങൾ കരുതുന്നു. അതുകൊണ്ടാണ് ഈ വന—ഊർജ—വികസന പ്രചാരണ ജാഥയുടെ സമാപന പരിപാ ടിയായി കച്ച്മെൻറ് ഏരിയകളിൽ സൂചനാത്മകമായി മരം നടലി നെ എടുത്തത്.

ഇത് സൂചനാത്മകമാണെന്ന് ഒരിക്കൽ കൂടി പറയട്ടെ യുദ്ധ കാലമുറയിൽ ഇതിനെ നേരിട്ടില്ലെങ്കിൽ പിന്നെ പിടിച്ചാൽ കിട്ടില്ല. വനം വകുപ്പിൻെറ നൈസർഗിക വാസന വനം വെട്ടുന്നതിനാണ് വച്ചുപിടിപ്പിക്കുന്നതിനല്ല. കാട്ടുകള്ളൻമാർക്ക് അരുനിന്ന ശീലമേ അവർക്കുള്ളു. ആത്മാർഥമായി പണിയെടുക്കുന്ന ഫോറസ്ററ് പ്രൊട്ടക്ഷൻ സ്ററാഫിന് മേധാവികളുടേയും കൊള്ളക്കാരുടേയും മർദ്ദനം അനുഭവിക്കേണ്ടിവരുന്നു. അവർക്ക് പിൻബലം നൽകാൻ നാട്ടുകാർക്കല്ലാതെ മററാർക്കും തന്നെ പററില്ല. നാട്ടുകാർ ജാഗ്രത്താ യി അവർക്ക് പിൻബലം നൽകുകയും മുൻ കൈ എടുക്കുകയും ചെ യ്തില്ലെങ്കിൽ ഏതാനുംവർഷങ്ങൾക്കുള്ളിൽ പിന്നീടൊരിക്കലും രക്ഷ പ്പെടുത്താനാകാത്ത ഒരു പതനത്തിലേക്ക് നമ്മുടെ നാട് വഴുതി വീഴും.